മില്ല. ദാക്ഷിണ്യം ഒട്ടും അവർ കാണിച്ചില്ല. എന്നു മാത്രമല്ല, വരുന്നവഴിക്ക് മുൻവശത്തുള്ള ഷോറൂമിന്റെ 800 രൂപയോളം വിലവരുന്ന വലിയ കണ്ണാടി പടികൊണ്ട് കുത്തിയുടയ്ക്കുകകൂടി ചെയ്തിരുന്നു അവർ.

വിവരം അറിഞ്ഞു സി. പി. ശ്രീധരനും സ്ഥലത്തെത്തി. അദ്ദേഹവും ഘെരാവോ ചെയ്യപ്പെട്ടു! ഒടുവിൽ രാത്രിയായപ്പോൾ പൊലീസുകാർ വന്ന് ഇരുകൂട്ടർക്കും മോചനം നല്കി.

ഇതൊരു ശനിയാഴ്ചയായിരുന്നു. പതിനൊന്നുമണിയോടുകൂടിയാണ് ഞാൻ വിവരമറിയുന്നത്. ഉറച്ചുനിന്ന് നേരിടണമെന്നാണ് എനിക്കു തോന്നിയത്. അങ്ങനെയാണ് ഞാൻസെക്രട്ടറിയോടും മററും പറഞ്ഞതും. ഉടനെ തിരിച്ചാലും സ്ഥലത്തെത്തുമ്പോഴേക്കും വൈകും. ഞാൻ ചെന്ന് പുതിയ തീരുമാനമൊന്നും എടുക്കാനുമില്ല. ആ നിലയ്ക്ക് എന്റെ പ്രത്യക്ഷസാന്നിദ്ധ്യം ഇല്ലാതിരിക്കുകയാണ് നല്ലതെന്ന് പലതും ആലോചിച്ചപ്പോൾ എനിക്കു തോന്നി.

അടുത്തദിവസം സെക്രട്ടറി മാധവൻനായരും ബോർഡംഗമായ തിരുവാർപ്പ് ബാലനും വിളിച്ചുപറഞ്ഞു തല്ക്കാലം ഞാൻ ചെല്ലണമെന്നില്ലെന്ന്; അഥവാ എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ അറിയിക്കാമെന്നും.

എന്റെ ഭാര്യ പറഞ്ഞു അതു ശരിയല്ല, തീർച്ചയായും പോകണമെന്ന്; അല്ലെങ്കിൽ അതു കൃത്യവിലോപമായി എണ്ണപ്പെടുമെന്ന്. കെ. എസ്. കൃഷ്ണനും പറഞ്ഞു പോകണം, താനുംകൂടി വരികയും ചെയ്യാമെന്ന്.

അങ്ങനെ തിങ്കളാഴ്ച രാവിലെതന്നെ വിവരമറിയിക്കാതെ ഞങ്ങൾ കോട്ടയത്തു ചെന്നിറങ്ങി. സാധാരണ സംഘത്തിന്റെ വണ്ടിയിലാണ് ഞങ്ങൾ ഓഫീസിൽ എത്താറ്. ഇത്തവണ പ്രക്ഷോഭകർ അവിടെയുണ്ടെങ്കിൽ കാറിന് അപായം പററാതിരിക്കട്ടെ എന്നു കരുതി ഞങ്ങൾ വേറെ വണ്ടിപിടിച്ചാണ് ചെന്നത്. രംഗം ശാന്തം. എറണാകുളത്തുനിന്നും എ. പി. ചെല്ലപ്പൻനായരും സ്ഥലത്തെത്തിയിട്ടുണ്ട്. ശിക്ഷണനടപടി സ്വീകരിക്കണം എന്ന കാര്യത്തിൽ ആരും എതിരുപറഞ്ഞില്ല. സി. പി. ശ്രീധരനെ എറണാകുളത്തു വിളിച്ചപ്പോൾ അദ്ദേഹത്തിനു വരാൻ സൗകര്യമില്ല! ഞാൻ ചോദിച്ചു ഞങ്ങൾ അങ്ങോട്ടു വന്നാലോ? ഓഹോ, വന്നോളൂ; 'വീക്ഷണം' ഓഫീസിൽ ഉണ്ടാവും.

ഞങ്ങൾ അവിടെ എത്തിയപ്പോൾ ഉച്ചകഴിഞ്ഞിരുന്നു.

സി. പി. യും ഞങ്ങളോട് യോജിച്ചു. പരിചയസമ്പന്നനായ അദ്ദേഹം തന്നെ ചാർജ്ജുകൾ ഫ്രെയിം ചെയ്ത് സസ്പെൻഷൻ ഓർഡർ എഴുതിയുണ്ടാക്കി.

സമരത്തിന്റെ അനന്തര സാദ്ധ്യതകളെക്കുറിച്ച് ചോദിച്ചപ്പോൾ അനുഭവങ്ങളുള്ള ഒരാളെന്ന നിലയിൽ ശ്രീധരൻ പറഞ്ഞു ചിലപ്പോൾ ലോക്കൗട്ട് പ്രഖ്യാപിക്കേണ്ടിവരുമെന്ന്. കാരണം അക്രമമുണ്ടായാൽ—

അയ്യോ, സി. പി. അതിന് ഭൂരിപക്ഷം തൊഴിലാളികളും പണിമുടക്കിലല്ലല്ലോ. ജോലിക്കു വരുന്നവർക്കെതിരെ നമ്മളെങ്ങനെ ലോക്കൗട്ട് ചെയ്യും?— ഞാൻ പരിഭ്രമിച്ചു.

അതിനു നാം താല്ക്കാലികമായ എന്തെങ്കിലും ഒരു ധാരണയിലെത്തേണ്ടിവരും.

എന്റെ ഉള്ളിൽ അടിത്തട്ടില്ലാത്ത ഒരു കുഴി രൂപപ്പെടുന്നപോലെ തോന്നി.

ഇറങ്ങാൻനേരത്ത് ഞാൻ പറഞ്ഞു, സംഘത്തിന്റെ വക്കീൽ രാജാമണിയെക്കൂടി ഒന്നു കാണട്ടെയെന്ന്. അപ്പോൾ ശ്രീധരൻ പറഞ്ഞു, അതിനെന്ത് ഞാൻ കൂടി വരാമല്ലോ എന്ന്.

ചെറുപ്പം കഴിഞ്ഞിട്ടില്ലാത്ത സമർത്ഥനും സരസനും സാഹിത്യതല്പരനുമായ ഒരാളാണ് ശ്രീ. രാജാമണി. അദ്ദേഹത്തിന്റെ മുമ്പിൽ ശ്രീധരൻതന്നെ കാര്യങ്ങൾ വിശദീകരിച്ചു.

ഇടയ്ക്ക് ഞാൻ ചോദിച്ചു:

സാർ, ലോക്കൗട്ടോ മറേറാ വേണ്ടിവന്നാൽ...?

അദ്ദേഹം കൂർത്തഭാവത്തോടെ എന്നെ നോക്കി.

—ലോക്കൗട്ടോ? എന്തിന്!

—അല്ല, അക്രമമുണ്ടായാൽ, വിലപിടിച്ച മെഷീനറിയുണ്ട്, അകത്ത്. തൊഴിൽത്തർക്കത്തിൽ പൊലീസിന്റെ ഊർജ്ജിതം അറിയാമല്ലോ.

—ആ നിമിഷം എന്റെയടുത്തുവരു. ഹൈക്കോടതിയിൽ നിന്ന് ഞാൻ പൊലീസ് സംരക്ഷണം വാങ്ങിത്തരാം.

അതോടെ എന്റെയുള്ളിൽ ഉണ്ടായ അടിത്തട്ടില്ലാത്ത കുഴി അടഞ്ഞു. എന്റെ നില ഉറച്ചു.

പിറേറ ദിവസം രാവിലെ സംഘം ടൈപ്പിസ്ററിനെ വീട്ടിൽ നിന്നും വരുത്തി വക്കീൽ അംഗീകരിച്ച രൂപത്തിലുള്ള കുററപത്രവും സസ്പെൻഷൻ ഉത്തരവും ടൈപ്പ്ചെയ്ത് ഒമ്പതു മണിയോടുകൂടി സെക്രട്ടറിയും കെ. എസ്. കൃഷ്ണനും തിരുവാർപ്പു ബാലനും കൂടി ചെന്ന് കുററക്കാരെന്നു തോന്നിയ ആറുപേർക്ക് രേഖാമൂലം നൽകി.

ഇതിനടുത്ത ദിവസം വിവിധ യൂണിയൻ പ്രതിനിധികളുമായി ശമ്പള പരിഷ്കാരത്തെക്കുറിച്ചുള്ള പ്രാരംഭചർച്ചയായിരുന്നു. ഇത്തരം കാര്യങ്ങൾക്ക് വിദഗ്ദ്ധനെന്ന നിലയിൽ സി. പി. ശ്രീധരനായിരുന്നു സംഘത്തിന്റെ പ്രധാന വക്താവ്. പക്ഷേ, ആ ദിവസം അദ്ദേഹം വരികില്ല എന്നു നേരത്തെ അറിയിച്ചിരുന്നു. എങ്കിൽ വേണ്ടാ, നമ്മെക്കൊണ്ടും ഇതു പററുമോ എന്നു നോക്കണമല്ലോ എന്നുപറഞ്ഞു എ. പി. ചെല്ലപ്പൻനായർ. ഓണക്കൂറും യോജിച്ചു. വേറെ ഗത്യന്തരമില്ലല്ലോ എന്നായിരുന്നു എന്റെ മനസ്സിൽ. സംഘം കാര്യങ്ങളിൽ ഊന്നിമാത്രമേ ഞങ്ങൾ സംസാരിച്ചുള്ളു. അവിടത്തേയും ഇവിടത്തേയും ഉദാഹരണങ്ങളും 'ഫെയർ വേജസ്സ്' തുടങ്ങിയ താത്വികമാനദണ്ഡങ്ങളും മററും പറഞ്ഞ് ഇത്തവണ വൃഥാ സംസാരമൽസരമുണ്ടാക്കേണ്ടതില്ലെന്ന് ഞാൻ പറഞ്ഞു. ഇടതുകാരുടെ യൂണിയൻ നേതാവ് രാമൻകുട്ടി പറഞ്ഞു, ശമ്പള വർദ്ധനവിന് നിങ്ങൾ സമ്മതിച്ചിരിക്കുന്നു; സംഘത്തിന് കഴിവുള്ള ഒരു വർദ്ധനവ് കണക്കാക്കൂ; അതിന്റെ മേൽ ഞങ്ങൾ ചർച്ചചെയ്യാമെന്ന്. ഞാൻ അഭിനന്ദിച്ചു, ഇതാണ് ഞാൻ കേട്ട ഏററവും ബുദ്ധിപൂർവ്വകമായ വാചകമെന്ന്.

അച്ചടക്കലംഘനത്തിന് ആറുപേരെ സസ്പെൻഡ് ചെയ്തതിനെക്കുറിച്ച് മററു രണ്ടു യൂണിയൻകാരും എതിർപ്പ് പ്രകടിപ്പിച്ചില്ലെന്നു മാത്രമല്ല, അവരുടേതായ കാരണങ്ങളാൽ അകമേ സ്വാഗതം ചെയ്യുന്നതായും എനിക്കു സംശയം തോന്നി. പക്ഷേ മാനേജ്മെന്റ് ഉറച്ചുനിൽക്കുമോ അതോ പഴയപോലെ... ഞാൻ ഉറപ്പിച്ചു പറഞ്ഞു, ഞാൻ പ്രസിഡൻറായിരിക്കുന്നിടത്തോളം ഉറപ്പിന്റെ കാര്യത്തിൽ ഒട്ടും സംശയം വേണ്ടെന്ന്. എനിക്ക് എല്ലാ യൂണിയനും ഒന്നുപോലെ.

ഈ സസ്പെൻഷനും മററും അംഗീകാരം നേടുവാനായി മൂന്നു നാലുദിവസം കഴിഞ്ഞ് (10–4–83–ൽ) ബോർഡ് കൂടി. സി. പി. ശ്രീധരനും ഉണ്ടായിരുന്നു. ബോർഡ് അംഗീകാരമെല്ലാം തന്നു. കൂട്ടത്തിൽ മറെറാരു പ്രശ്നവും ഞാൻ അവതരിപ്പിച്ചു. ആകെ കുത്തഴിഞ്ഞു കിടന്ന പ്രസ്സിൽ പററിയ ഒരു മാനേജരെ നിയമിക്കുന്ന കാര്യം.

ഈ പ്രസ്സ് മാനേജർ നിയമനം ഉണ്ടാക്കിയ പ്രത്യാഘാതങ്ങളാണ് ഒരു തരത്തിൽ ഈ അദ്ധ്യായത്തിന്റെ വിഷയം തന്നെ. കുറെ വിശദാംശങ്ങൾ അറിഞ്ഞാലേ എന്റെ അനുഭവം കുറച്ചെങ്കിലും ഊഹിച്ചെടുക്കാൻ പററൂ. ഒരു തരത്തിൽ ചെറിയ ഒരു ത്രില്ലർ കഥകൂടി ഇതിൽ അടങ്ങിയിട്ടുണ്ടെന്ന് പറയാം.

ബോർഡ് കൂടുന്നതിന്റെ തലേ ദിവസമാണ് കഥയുടെ ആരംഭം. വൈകുന്നേരം ഞാനും മാധവൻനായരുംകൂടി റോഡിലേക്കിറങ്ങുമ്പോൾ അവധിയിൽ കഴിയുന്ന സംഘം ജീവനക്കാരനായ എം. കെ. രാജപ്പൻനായർ ഞങ്ങളെക്കണ്ട് അടുത്തേക്കു വന്നു. മുമ്പ് പ്രസ്സ് മാനേജരായിരുന്ന രാജപ്പൻനായർ ഷോറൂമിന്റെ ഗ്ലാസ്സ്, പ്രസ്സ്ജീവനക്കാർ കുത്തിയുടച്ചതും നോക്കി വിഷാദിച്ചു നില്ക്കുകയായിരുന്നു. ആ നിമിഷാർദ്ധത്തിൽ എന്റെ ഉള്ളിൽ ഒരാശയം പൊന്തി. ഞാൻ പറഞ്ഞു, രാജപ്പൻനായരേ, എനിക്കു നിങ്ങളോട് അല്പം സംസാരിക്കാനുണ്ടെന്ന്. അതിനെന്താ സാർ, സംസാരിക്കാമല്ലോ. ഇപ്പോൾ ഞങ്ങൾ പുറത്തേക്ക് ഒന്നു പോകട്ടെ. ഏഴു മണിയോടുകൂടി തിരിച്ചു വരാം....ശരി, എന്നാൽ അപ്പോൾ വരാം എന്ന് രാജപ്പൻ നായർ സമ്മതിച്ചു.

(തുടരും)





എം കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ചിററൂർ കോളേജിലേക്കുള്ള നടപ്പാതയിൽ നിന്നു നോക്കിയാൽ അങ്ങകലെ നീലമലകളുടെ നിരകൾ കാണാം. ചിലപ്പോൾ അവയിലൂടെ വെള്ളിരേഖകൾ ഒലിക്കുന്നുണ്ടാവും. ജലപ്രവാഹങ്ങളാണ് അവ. ഇതുപോലുള്ള കാഴ്ചകൾ കണ്ടിട്ടാവണം കവി ആനയ്ക്കു ഭസ്മക്കുറിയിട്ടതുപോലെ എന്ന് അലങ്കാരം പ്രയോഗിച്ചത്. ഹൃദയഹാരിയായ ഈ ദൃശ്യം കണ്ടിട്ട് നമ്മൾ എണ്ണമററ പ്രയാസങ്ങൾ തട്ടിത്തകർത്ത് ആ മലനിരകളിൽ ചെന്നുചേർന്നാലോ? ഭംഗി കാണില്ലെന്നു മാത്രമല്ല പേടിതോന്നുകയും ചെയ്യും. ഒരു സൂര്യരശ്മിപോലും കടക്കാത്ത രീതിയിൽ മരങ്ങൾ വളർന്നു നിൽക്കുന്നു. അവയുടെ ഇലച്ചാർത്തുകൾ രശ്മികളെ തടയുന്നതുകൊണ്ട് [illegible]ാന്ധകാരമാണ് അവിടെയെങ്ങും. ക്രൂരമൃഗങ്ങളുടെ ആരവം കാതു പിളർക്കുന്നുണ്ടാവും. വകവയ്ക്കാതെ അകത്തു കടന്നാൽ അവയ്ക്കു നമ്മൾ ആഹാരമായിത്തീർന്നുവെന്നുവരാം. സൗന്ദര്യം ദൂരെനിന്ന് ആസ്വദിക്കേണ്ടതു മാത്രമാണോ? അതേയെന്നാണ് പർവ്വതപംക്തിയുടെ ഉത്തരം.

രാത്രിയിലാണ് ഇതെഴുതുന്നത്. ജാലകത്തിലൂടെ നോക്കുമ്പോൾ ആകാശത്ത് ഒററത്താരകം. അതൊരു വാതകഗോളമാണെന്നു ശാസ്ത്രജ്ഞൻ പറയും. വല്ലാത്ത ചൂടും പ്രകാശവുമുള്ള ഗോളം. സ്വന്തം ഗുരുത്വാകർഷണംകൊണ്ട് അത് അങ്ങനെ നില്ക്കുകയാണ്. വെൺമയാർന്ന നക്ഷത്രത്തിന്റെ ഉപരിതലത്തിലെ ചൂട് 20,000°C ആണെന്നു കണക്കാക്കിയിരിക്കുന്നു. പക്ഷേ, കവികൾ ഈ തേജോഗോളങ്ങളെ എന്തെല്ലാം രീതിയിലാണ് കണ്ടിട്ടുള്ളത്! ''ആകാശത്താമരയിലപററും ഹിമകണ''മാണതെന്ന് ഒരു കവി. ''ചേണഞ്ചും വാസരലക്ഷ്മിയറിയാതെ വീണതാം രത്നാംഗുലീയംപോലെ'' എന്ന് ആ കവി വീണ്ടും. അന്തരീക്ഷത്തിലെ വജ്രമാണതെന്ന് ഒരു ഇംഗ്ലീഷ് കവി. ഇതൊക്കെ സത്യമാണെന്നു കരുതി അതിന്റെ അടുത്തേക്കു ചെന്നാലോ? അടുത്തു ചെല്ലേണ്ടതില്ല. അതിനു മുൻപുതന്നെ ഭസ്മമാകും. നക്ഷത്രമെന്ന ഈ അസാധാരണ സൗന്ദര്യവും മരണവും വിഭിന്നങ്ങളല്ല. ഇതുകൊണ്ടാവണം. 'ദൂരം കാഴ്ചയ്ക്ക് ആകർഷകത്വമരുളുന്നു' എന്ന ചൊല്ലുണ്ടായത്. വിദൂരസ്ഥിതമായതെന്തും ആകർഷകമായതുകൊണ്ടാണ് കൃഷ്ണൻനായർ പടിഞ്ഞാറൻ സാഹിത്യകൃതികളെ വാഴ്ത്തുന്നതെന്ന് ഒരഭിവന്ദ്യമിത്രം പ്രസംഗിക്കുന്നതു കേൾക്കാനിടയായി. അദ്ദേഹത്തിന്റെ ആ അഭിപ്രായത്തിനു സാധുതയില്ല. ദൂരെയുണ്ടായി എന്നതുകൊണ്ടുമാത്രം സാഹിത്യകൃതിക്കു വിദൂരതയില്ല. നമ്മുടെ ഭവനത്തിന്റെ തൊട്ടപ്പുറത്തിരിക്കുന്ന പോസ്റ്റോഫീസ് സർക്കാർ സ്ഥാപനമെന്ന നിലയിൽ നമുക്ക് അഭിഗമ്യമല്ല. അതുകൊണ്ട് അത് നമ്മിൽനിന്ന് ആയിരമായിരം നാഴിക അകലെയാണ്. എന്നാൽ നമ്മൾ നിർവ്യാജം സ്നേഹിക്കുന്ന വ്യക്തിയുടെ ഭവനം ന്യൂയോർക്കിലാണെങ്കിലും യഥാർത്ഥത്തിൽ നമ്മുടെ വീട്ടിന്റെ തൊട്ടപ്പുറത്താണ്. ഇംഗ്ലീഷ് അറിയാവുന്ന മലയാളിക്ക് കീററ്സും ചങ്ങമ്പുഴയും സ്വന്തം സഹോദരന്മാരാണ്. കീററ്സിന്റെ Bright star എന്നു തുടങ്ങുന്ന ഗീതകവും ചങ്ങമ്പുഴയുടെ 'ആ പൂമാല' എന്ന കാവ്യവും വർത്തമാനകാലത്തിൽ അടുത്തടുത്തുനില്ക്കുന്നു. അവയ്ക്കു തമ്മിൽ കാലത്തിന്റെയോ സ്ഥലത്തിന്റെയോ വ്യത്യാസമില്ല...പ്രിയപ്പെട്ട വായനക്കാരാ രാത്രിക്കു കനം കൂടിക്കൂടിവരുന്നു. എനിക്കും താങ്കൾക്കും ഉറങ്ങണം. നാളെക്കാണാം. ഗുഡ്നൈററ്.



കീററ്സ്: ഇംഗ്ലീഷ് അറിയാവുന്ന മലയാളികൾക്ക് ഒരു സഹോദരൻ

## ഒരു സ്വപ്നം

നേരം വെളുത്തു. ഒരു വിളിപ്പാടകലെയുള്ള ക്ഷേത്രത്തിൽനിന്നു ശംഖനാദമുയരുന്നു. ആ നാദം കാററിലൂടൊഴുകിവന്ന് കാതിൽ പതിക്കുമ്പോൾ വിഗ്രഹാരാധനയിൽ വിശ്വാസമില്ലാത്ത, ഈശ്വരവിശ്വാസിയാണെങ്കിലും അമ്പലത്തിൽ പോകാത്ത എനിക്കാഹ്ലാദം. ടെലിവിഷന്റെ ഉപദ്രവം വൈകിട്ടേയുള്ളു. പക്ഷേ റേഡിയോ ഗർജ്ജിച്ചു തുടങ്ങിയിരിക്കുന്നു. വാക്കുകളെ കരിങ്കൽക്കഷണങ്ങളെയെന്നപോലെ ആ ഉപകരണം ദിഗന്തങ്ങളിലേക്ക് എറിയുകയാണ്. എന്റെ പ്രവൃത്തിയും വിഭിന്നമല്ല. ഞാനെറിയുന്ന വാക്കുകൾക്ക് കരിങ്കൽക്കഷണങ്ങളുടെ കാഠിന്യം മാത്രമല്ല ഉള്ളത്. അവയിൽ പലപ്പോഴും ചോര പുരണ്ടിരിക്കും. അതുകൊണ്ട്

സുഗതകുമാരി: പ്രചോദനം കലർന്ന പദങ്ങൾ



തന്നെയാണ് പ്രചോദനം കലർന്ന പദങ്ങൾകൊണ്ട് സുഗതകുമാരിയെപ്പോലെ 'ഒരു സ്വപ്നം' എന്ന കാവ്യത്തിന് രൂപം നല്കാൻ എനിക്കൊരിക്കലും കഴിയാത്തത്. അത്തരം വാക്കുകളെടുത്ത് 'മനസ്വിനി'യുടെയും 'കാവ്യനർത്തകി'യുടെയും 'നളിനി'യുടെയും 'മഗ്ദലനമറിയ'ത്തിന്റെയും മുൻപിൽ വയ്ക്കാൻ ഞാൻ അശക്തനായിപ്പോയത്. എന്നാലും കാവ്യസൗന്ദര്യം കണ്ടാൽ എന്റെ ഹൃദയം ചലനം കൊള്ളും. പ്രകൃതിക്കു നന്ദി. മുറിക്കുള്ളിൽ നിലവിളക്കിൽ പിടയുന്ന സ്വർണ്ണദീപം. താഴെ ഒരു മയിൽപ്പീലി. അമ്മ വെൺപട്ടുകൊണ്ടു കെട്ടിയ തൊട്ടിൽ ചലനം കൊള്ളുന്ന കാററിൽ. അതിനകത്ത് യോഗനിദ്രയ്ക്കു സദൃശമായി നിദ്രയിലാണു കണ്ണൻ. "പൊൻതളയണിഞ്ഞ ഉണ്ണിക്കാലു" മാത്രം തൊട്ടിലിൽ നിന്നുയർന്നുകാണുന്നു. ജനാലയ്ക്കു പുറത്ത്, ജന്മങ്ങൾക്കു പുറത്ത് കവി വിഷാദത്തോടെ നിൽക്കുന്നു. മനുഷ്യൻ ഇവിടെ വന്ന നാൾ മുതൽ ഇങ്ങനെ വ്യഥയോടെ നില്ക്കുകയാണ്. ഒരിക്കൽപ്പോലും അവൻ ആ ഉണ്ണിക്കാൽ സ്പർശിച്ചിട്ടില്ല. പരമസത്യം സാക്ഷാത്കരിച്ചിട്ടില്ല.

രസോഽഹമപ്സു കൗന്തേയ പ്രഭാസ്മി ശശി സൂര്യയോഃ
പ്രണവഃ സർവ്വവേദേഷു ശബ്ദ ഖേ . പൗരുഷം നൃഷു

അർജ്ജുന, ഞാനാണു ജലത്തിന്റെ സാരസ്യം; സൂര്യന്റെയും ചന്ദ്രന്റെയും ഔജ്ജ്വല്യം; ഞാനാണ് വേദങ്ങളിലെ വിശുദ്ധമായ പ്രണവ ശബ്ദം; ഞാൻ തന്നെയാണ് വായുവിലെ നാദവും മനുഷ്യരിലെ പൗരുഷവും. ഈ സാരസ്യവും ഉജ്ജ്വലതയും വിശുദ്ധിയും സാക്ഷാത്കരിക്കാൻ യത്നിക്കുമ്പോൾ, അതിനു കഴിയാതെ വരുമ്പോൾ ഉണ്ടാകുന്ന ദുഃഖം തന്നെയാണ് യഥാർത്ഥമായ ദുഃഖം. ആ ദുഃഖത്തിനുള്ളത് ലൗകിക ദുഃഖത്തിന്റെ സ്വഭാവമല്ല. കവി അതിനെ ചേതോഹരമായി അഭിവ്യഞ്ജിപ്പിക്കുന്നു. പൊൻതളയണിഞ്ഞ ആ ഉണ്ണിക്കാലിനെ ഞാനും സ്വപ്നം കാണുന്നു. ഏതു് ഉത്കൃഷ്ടമായ കാവ്യവും കിനാവിന്റെ രാമണീയകം ആവാഹിക്കും. ഈ കാവ്യവും അങ്ങനെതന്നെ. (മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ 31-ാം ലക്കത്തിലാണ് കാവ്യം.)

* * *

യേശുദേവൻ സമരിയയിൽ എത്തി. ഉച്ചനേരം. അദ്ദേഹം ഒരു കിണററിനരികെ വിശ്രമിച്ചു. വെള്ളം കോരാനെത്തിയ ഒരു സ്ത്രീയോട് അദ്ദേഹം പറഞ്ഞു: "എനിക്കു കുടിക്കാൻ അല്പം വെള്ളം തരൂ." സ്ത്രീ മറുപടി നല്കി: "അങ്ങു ജൂതൻ. ഞാൻ സമരിയക്കാരിയും. പിന്നെങ്ങനെ ജലം ചോദിക്കാൻ അങ്ങയ്ക്കു കഴിയും? അവർ തുടർന്നു സംസാരിച്ചു. അതിനുശേഷം യേശുദേവൻ പറഞ്ഞു: "ഈ വെള്ളം കുടിക്കുന്നവൻ വീണ്ടും ദാഹമുള്ളവനായിത്തീരും. എന്നാൽ ഞാൻ കൊടുക്കുന്ന ജലം പാനംചെയ്യുന്നവനു വീണ്ടും ദാഹമുണ്ടാവുകയേയില്ല." (ജോൺ 4-4-28.) യേശു നല്കാമെന്നു പറഞ്ഞ ജലമാണ് സാരസ്യമാർന്നജലം. അതിനെക്കുറിച്ചുതന്നെയാണ് ശ്രീകൃഷ്ണനും പറഞ്ഞത്.

## തവള, കാമുകി

ടോം റോബിൻസ് (Tom Robbins) 'അണ്ടർഗ്രൗണ്ട്' ക്ലാസ്സിക്കുകളുടെ കർത്താവെന്ന നിലയിൽ പ്രസിദ്ധനാണ്. Even Cowgirls Get the Blues, Another Readside Attraction ഈ രണ്ടു കൃതികളാണ് അണ്ടർഗ്രൗണ്ട് ക്ലാസ്സിക്കുകൾ. ഇവ എനിക്കു വായിക്കാൻ കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ above-ground നോവലാണ് Still Life with Woodpecker എന്നതു്. ഇതു് ഞാൻ വായിച്ചിട്ടുണ്ട്. ടോം റോബിൻസിന്റെ അതിസുന്ദരമായ വേറൊരു ക്ലാസ്സിക്കാണ് ജിററർബഗ് പെർഫ്യൂം (Jitterbug Perfume). നോവലിന്റെ മാനങ്ങൾവളരെ വർദ്ധിച്ചിരിക്കുന്ന ഈ ഗ്രന്ഥം അചിരേണ മാർകേസിന്റെ 'ഏകാന്തതയുടെ നൂറുവർഷങ്ങൾ പോലെ' പ്രസിദ്ധമായിത്തീരുമെന്നാണ് എന്റെ വിശ്വാസം. ടോം റോബിൻസ് രാഷ്ട്രാന്തരീയ പ്രശസ്തി ആർജ്ജിക്കുന്ന കാലവും വിദൂരമല്ല. ഈ നോവലിൽ പ്രേമത്തിന്റെ ഉത്കൃഷ്ടകർമ്മം പ്രേമഭാജനത്തെ അന്യാദൃശ സ്വഭാവമുള്ളതാക്കിത്തീർക്കുക എന്നതാണെന്നു പറഞ്ഞിട്ടുണ്ട്. (മൂന്നാംഭാഗം ആദ്യത്തെ ഖണ്ഡിക) പ്രേമവും യുക്തിവാദവും തമ്മിലുള്ള വ്യത്യാസമെന്ത്? കാമുകന്റെ ദൃഷ്ടിയിൽ തവള രാജകുമാരിയാണ്. യുക്തിവാദിക്കാണെങ്കിൽ തവള രാജകുമാരിയാണെന്ന് തർക്കശാസ്ത്രംകൊണ്ടു തെളിയിക്കേണ്ടിയിരിക്കുന്നു. ഇതിനു യത്നിക്കുമ്പോൾ വികാരത്തിന്റെ തിളക്കം കെട്ടുപോകുകയും ചെയ്യും. സാഹിത്യകാരന്മാർ ഒരു വിധത്തിൽ കാമുകൻമാരാണ്. യുക്തിവാദമില്ലാതെ അവർ തവളകളെ രാജകുമാരികളായിത്തന്നെ കാണും. അനുവാചകർക്ക് അങ്ങനെ തോന്നുകയും ചെയ്യും. ശ്രീകൃഷ്ണ വിഗ്രഹത്തിലെ രത്നമാല മോഷ്ടിച്ച സംഭവത്തെ വി. കെ. ശ്രീരാമൻ 'പ്രതിവിധി' എന്ന കൊച്ചുകഥയിലൂടെ സുന്ദരമാക്കിയിരിക്കുന്നതു നോക്കുക. (കലാകൗമുദി ലക്കം 527) "ഇവിടത്തെ രത്നമാല കട്ടോനെ ഇങ്ങനെ ഞെളിഞ്ഞുനടത്തണതു ശരിയല്ലെ"ന്നു ഓതിക്കൻ ശങ്കുണ്ണി. "ഓരോ കള്ളന്മാരു കൊണ്ടുവരണതു എല്ലാം ഇട്ടോണ്ട് നിക്കണ്ടിവരണതു വിധി. ചെലോരതു എടുത്തോണ്ടു പോണതു പ്രതിവിധി" എന്നു ശ്രീകൃഷ്ണന്റെ ഉത്തരം. അദ്ദേഹം ഇതു പറഞ്ഞിട്ടു മാരിക്കാറിൽ കയറി മറയുന്നു. ശ്രീകൃഷ്ണനെയും ശങ്കുണ്ണിയെയും മാലകൊണ്ടിട്ട കള്ളനെയും അതെടുത്തുകൊണ്ടുപോയ മറെറാരു കള്ളനെയും കഥാകാരൻ ചിരിപുരണ്ട കണ്ണുകൊണ്ടു നോക്കുന്നു. അതു കാണുന്ന നമുക്ക് ആഹ്ലാദം.

## പുറത്തു പുരട്ടു

തിരുവനന്തപുരത്ത് രാമകൃഷ്ണപിള്ള എന്നൊരു പ്രസിദ്ധനായ ഡോക്ടറുണ്ടായിരുന്നു. മാധവറാവുവിന്റെ പ്രതിമ നില്ക്കുന്നിടത്തുനിന്ന് കിഴക്കോട്ടു നടന്നാൽ അദ്ദേഹത്തിന്റെ ആശുപത്രി കാണാം. ദീർഘകാലത്തെ ധന്യമായ ജീവിതത്തിനു ശേഷം ആ മഹാനായ ഭിഷഗ്വരൻ ഈ ലോകം വിട്ടുപോയി. സാഹിത്യത്തിൽ താല്പര്യമുണ്ടായിരുന്ന അദ്ദേഹത്തെ കാണാൻ ഞാൻ കൂടക്കൂടെ പോകുമായിരുന്നു. ചിലപ്പോൾ പി. കെ. പരമേശ്വരൻനായരും കാണും. 'കഷണ്ടി' എന്ന മനോഹരമായ ലേഖനമെഴുതി എ. ബാലകൃഷ്ണപിള്ളയുടെ ആദരം നേടിയ എഴുത്തുകാരനുമായിരുന്നു രാമകൃഷ്ണപിള്ള. ഒരിക്കൽ കാലിൽ വ്രണവുമായി ഒരാൾ അദ്ദേഹത്തെ കാണാൻ ചെന്നു. വ്രണം നോക്കിയിട്ട് ഡോക്ടർ മരുന്നെഴുതിക്കൊടുത്തു. "ഗുളിക ദിവസം മൂന്നു തവണ ഓരോന്നു കഴിക്കണം. കുപ്പിയിൽ തരുന്ന മരുന്നു പുറത്തു പുരട്ടു" എന്ന് അദ്ദേഹം നിർദ്ദേശിച്ചു. ഒരാഴ്ച കഴിഞ്ഞു് രോഗത്തിന് ഒരു കുറവുമില്ലെന്നു പറഞ്ഞു് അയാൾ ഡോക്ടറുടെ അടുത്തെത്തി. വ്രണം നോക്കിയിട്ട് അദ്ദേഹം ചോദിച്ചു, "തന്ന മരുന്ന് പുറത്തു പുരട്ടിയില്ലേ?" "പുരട്ടി" എന്ന് ഉത്തരം. "എവിടെ?" എന്നു ഡോക്ടറുടെ ചോദ്യം. രോഗി തിരിഞ്ഞുനിന്ന് മുതുകുകാണിച്ചിട്ട് "ഇതാ ഇവിടെത്തന്നെ" എന്നു പറഞ്ഞു. ഡോക്ടർ ചിരിച്ചു. എന്നിട്ട് വീണ്ടും നിർദ്ദേശം നല്കി. "ഗുളിക അതുതന്നെ കഴിച്ചാൽ മതി. പിന്നെ കുപ്പിയിലെ മരുന്നു വ്രണത്തിൽ പുരട്ടണം. വേണമെങ്കിൽ പുറത്തും (മുതുകിലും) പുരട്ടിക്കൊള്ളൂ." മരുന്നെടുത്ത് മുതുകിൽ പുരട്ടുന്ന ആളാണ് എക്സ്പ്രസ്സ് വാരികയിൽ 'ഒരൊഴിവുകാലപ്രഭാതം' എന്ന പീറക്കഥയെഴുതിയ ഉണ്ണികൃഷ്ണൻ ചെറായി. പ്രസന്നയുടെ പൂർവകാമുകൻ ബാലൻ അവളെ കാണാൻ വരുന്നു. പഴയ ആളല്ല ബാലൻ. തടിച്ചിട്ടുണ്ട്, കുടവയറുണ്ട്. അവർ അന്യോന്യം കണ്ടു. "പ്രസന്നേ" എന്ന ഒററ വിളി ബാലൻ കാച്ചുമ്പോൾ കഥ അവസാനിക്കുന്നു. ആവർത്തിക്കട്ടെ വ്രണം കാലിലാണെന്നു മനസ്സിലാക്കാതെ, 'പുറത്ത്' എന്നതു 'മുതുക്' എന്നു ധരിച്ച് അവിടെ മരുന്നു പുരട്ടുന്ന ശുദ്ധാത്മാവാണ് ഉണ്ണികൃഷ്ണൻ ചെറായി. അദ്ദേഹം ഇമ്മട്ടിൽ കഥയെഴുതുന്ന കാലത്തോളം സാഹിത്യാംഗനയുടെ കാലിലെ പുണ്ണ് ഭേദമാകില്ല.

## കാസ്ട്രോ

ജനയുഗം വാരികയിൽ ഫീഡൽ കാസ്ട്രോയ്ക്കു സ്മാരകം എന്ന വാക്യം കണ്ടപ്പോൾ പ്രകാശം എന്നോടു പറഞ്ഞ ചില കാര്യങ്ങൾ ഇവിടെ എഴുതാൻ



കാസ്ട്രോ:
നിലവിളക്കുപോലെ

കൗതുകം. ഏതോ ഒരു ലാററിനമേരിക്കൻ കവിക്ക് ആശാൻ വേൾഡ് സമ്മാനവുമായി അദ്ദേഹം പോയല്ലോ. അപ്പോൾ കാസ്ട്രോയെ അദ്ദേഹം കണ്ടു സംസാരിച്ചു. സഭാവേദിയിൽ, സമ്മാനം വാങ്ങിയ കവിക്കു പുറമേ മാർകേസ് തുടങ്ങിയ വലിയ സാഹിത്യകാരന്മാരുണ്ടായിരുന്നു. പക്ഷേ, കാസ്ട്രോയുടെ സാന്നിദ്ധ്യം അവരെയെല്ലാം നിഷ്പ്രഭരാക്കിക്കളഞ്ഞു. അതിഥി സൽക്കാരപ്രിയനായി എത്തിയ കാസ്ട്രോയോട് (കാസ്ട്രോവിനോട് എന്നു വേണം എഴുതാൻ) പ്രകാശം പറഞ്ഞു: ''ഞങ്ങൾ താങ്കൾക്ക് ഒരു 'മെമെന്റോ' കൊണ്ടുവന്നിട്ടുണ്ട്. സെക്യൂരിററിയിലുള്ളവർ അതു തടഞ്ഞുവച്ചിരിക്കുകയാണ്. ഇതുകേട്ടമാത്രയിൽ കാസ്ട്രോ അതുടനെ കൊണ്ടുവരട്ടെ എന്ന് ആജ്ഞാപിച്ചു. മനോഹരമായ ഒരു കുത്തുവിളക്ക് അദ്ദേഹത്തിന്റെ മുൻപിലെത്തി. എന്താണിതു് എന്ന് അദ്ദേഹം ചോദിച്ചപ്പോൾ തിരിയിട്ട് വെളിച്ചെണ്ണ ഒഴിച്ച് അതു കത്തിക്കുന്നവിധം പ്രകാശം വിസ്തരിച്ചു. ക്യൂബയിൽ വെളിച്ചെണ്ണ കിട്ടും. അതു കൊണ്ടുവന്നു. പ്രകാശം വിളക്കു കത്തിച്ചുകാണിച്ചു. കാസ്ട്രോയുടെ മുഖം തിളങ്ങി.

പ്രകാശത്തിന്റെ വേഷം തനി കേരളീയമായിരുന്നു. മുണ്ടുടുത്തിരുന്ന അദ്ദേഹത്തോട് അതിനെപ്പററി കാസ്ട്രോ ചോദിച്ചു, ''ഞങ്ങൾ പാദംവരെയെത്തുന്ന രീതിയിൽ ഇതു് ഉടുത്തിരിക്കുന്നു. പക്ഷേ ഞങ്ങളുടെ നേതാവ് [മഹാത്മാ ഗാന്ധി] മുട്ടുവരെ എത്തുന്ന രീതിയിലേ ഇതു് ഉടുത്തിരുന്നുള്ളൂ'' എന്നു പ്രകാശം അദ്ദേഹത്തെ അറിയിച്ചു. ചേരിചേരാ സമ്മേളനത്തിനു താൻ ഇന്ത്യയിലേക്കു പോകുന്നുണ്ടെന്ന് കാസ്ട്രോ പറഞ്ഞു. ഏതാണു യാത്രയ്ക്കു് എളുപ്പമുള്ളവഴി എന്നും അദ്ദേഹം ആരാഞ്ഞു. അതൊക്കെ നല്ലപോലെ അറിയാമായിരുന്ന കാസ്ട്രോയോടു പ്രകാശം പറഞ്ഞു: ''ഞങ്ങൾ ലണ്ടനിൽ ചെന്നിട്ടാണ് ഇന്ത്യയിലേക്കു പോകുക. താങ്കൾക്കും അതായിരിക്കും എളുപ്പമുള്ളമാർഗ്ഗം.'' അപ്രമേയപ്രഭാവനായ ജനനായകനാണ് കാസ്ട്രോയെന്ന് പ്രകാശം എന്നോടു പറഞ്ഞു.

## നിർദ്ദേശങ്ങൾ

1. യു. എൻ. ഓ-യിലും മററും പല ഭാഷകളിലാണല്ലോ പ്രഭാഷണങ്ങൾ നടത്തുക. ഒരംഗം ഇററാലിയൻ ഭാഷയിലാണ് പ്രസംഗിക്കുന്നതെന്നിരിക്കട്ടെ. പ്രഭാഷണം നടക്കുമ്പോൾത്തന്നെ അതിന്റെ ഇംഗ്ലീഷ് തർജ്ജമ അതുവേണ്ടയാളിന് കാതിൽവച്ച ഉപകരണത്തിലൂടെ കിട്ടും. ആഷാമേനോൻ മലയാളലിപിയിൽ നിരൂപണം എഴുതുമ്പോഴെല്ലാം അതിന്റെ മലയാള തർജ്ജമ കൂടി പത്രാധിപന്മാർ വാരികകളിൽ ചേർക്കുന്നതു് നന്നായിരിക്കും. ആഷാമേനോന്റെ private language അറിഞ്ഞുകൂടാത്ത ആളാണ് ഞാൻ. എന്നെപ്പോലെ ലക്ഷക്കണക്കിനു വേറെയും ആളുകളുണ്ട്.

2. ടെലിവിഷനിൽ രൂപവത്കരിക്കുക എന്ന അർത്ഥത്തിൽ രൂപീകരിക്കുക എന്നും മഹാവ്യക്തി എന്ന അർത്ഥത്തിൽ മഹദ്‌വ്യക്തി എന്നും ആധുനികീകരണം എന്ന അർത്ഥത്തിൽ ആധുനികവത്കരണമെന്നും യഥാർത്ഥീകരണമെന്ന അർത്ഥത്തിൽ യഥാർത്ഥവത്കരണമെന്നും ആളുകൾ പറയുമ്പോൾ അവരെ അറസ്റ്റ്ചെയ്യാൻ പൊലീസിന് അധികാരം നല്കണം. അവർക്ക് ജാമ്യം നല്കരുതെന്ന് ഒരു നിയമംകൂടി പീനൽകോഡിൽ എഴുതിച്ചേർക്കണം.

3. കോളേജ് ഓഡിറേറാറിയത്തിലെ പ്ലാററ്ഫോമിനുമുൻപിൽ നാലാൾ പൊക്കത്തിൽ ഒരു സ്റേറാൺപ്രൂഫ് പ്ലാസ്റ്റിക്ക് മതിൽ കെട്ടാൻ ''പ്രിൻസിപ്പൽമാർക്കു'' നിർദ്ദേശം നല്കണം. പ്ലാററ്ഫോമും ചുററുമുള്ള പ്രദേശങ്ങളും സൗണ്ഡ്പ്രൂഫ് ആക്കുകയും വേണം.

4. ഒരു സായ്പ് വേറൊരു സായ്പിന്റെ കൃതിയെക്കുറിച്ചു പറഞ്ഞ വാക്യങ്ങൾ ഇവിടത്തെ നാടൻ സായ്പ് വേറൊരു നാടൻസായ്പിനോ നാടൻ മദാമ്മയ്ക്കോ ആയി എടുത്തുവയ്ക്കുമ്പോൾ മൂലവാക്യങ്ങൾ വായനക്കാരായ ഞങ്ങൾക്ക് ഉടനെ ബീംചെയ്തുതരാനായി കേന്ദ്രസർക്കാർ ശൂന്യാകാശത്ത് ഒരു ഉപഗ്രഹം വയ്ക്കണം. (ഉപഗ്രഹം വയ്ക്കാനുള്ള ഈ നിർദ്ദേശത്തിനു ഡോ. റോബിൻസിനോടു കടപ്പാടുണ്ടെനിക്ക്)

## വഞ്ചനയുടെ ലോകം

കുടിയനായ മകൻ എന്നും രാത്രി രണ്ടുമണിക്കാണ് വീട്ടിലെത്തുക. ലോകത്തെക്കുറിച്ച് കൂടുതൽ വിവരമുള്ള അച്ഛൻ പറയും: നോക്കു് അവൻ ദുർമ്മാർഗ്ഗത്തിൽ പെട്ടിരിക്കുകയാണ്. അപ്പോൾ അമ്മ: ''ശ്ശേ, അവന് ഓഫീസിൽ വലിയ ജോലിയായിരിക്കും. അതാണു വൈകിവരുന്നതു്.'' അച്ഛൻ മിണ്ടുന്നില്ല. വർഷങ്ങൾ കഴിഞ്ഞു് മകൻ ലിവർ സിറോസിസ് വന്നു മരിച്ചാലും അമ്മയ്ക്കു് അവൻ കുടിയനായിരുന്നുവെന്നു സമ്മതിക്കാൻ പ്രയാസമായിരിക്കും.

മകൾ പാഠപുസ്തകത്തിനകത്തുവച്ച് പ്രേമലേഖനം വായിക്കുന്നു. അവളുടെ അടുത്തുകൂടെ അമ്മ പോകുന്നു, പെണ്ണു തിടുക്കത്തിൽ പുസ്തകം അടയ്ക്കുന്നു. പിന്നെ അമ്മ അവളുടെ അച്ഛനോട്: ''വനജയെക്കുറിച്ച് എനിക്കു സംശയം. അവൾക്ക് ആരോ കത്തുകൊടുക്കുന്നുണ്ട്.'' അച്ഛൻ: ''ഛേ എന്റെ മകൾ അത്തരക്കാരിയല്ല. നിന്റെ വേണ്ടാത്ത സംശയം''. മകൾ അടുത്ത വീട്ടിലെ ആക്കറി (ഹോക്കർ) കച്ചവടക്കാരനൊത്ത് ഒളിച്ചോടുമ്പോഴും ആ പിതാവു പറയും: ''അവൾ അങ്ങനെ പോകുന്നവളല്ല. വല്ല ആഭിചാരവും അവൻ പ്രയോഗിച്ചിരിക്കും.''

ഗൃഹനായകൻ ദിവസവും രാത്രി കൂട്ടുകാരുമൊത്തു കോഴിയിറച്ചിയും ബ്രാൻറിയും കഴിക്കുന്നു. രണ്ടിന്റെയും നാററം പോയതിനുശേഷം വീട്ടിലെത്തുന്നു. അയാളുടെ ഭാര്യയ്ക്കു് ഒരു സംശയവുമില്ല. അടുത്ത വീട്ടിലെ അഭ്യുദയകാംക്ഷി അറിയിക്കുന്നു: ''നോക്കു് നിന്റെ ഭർത്താവ് മുഴുക്കുടിയനാണ്. മുഖം കണ്ടാലറിയാം അയാളുടെ. വീങ്ങി തടിച്ചു തടിച്ചു വരുന്നു. ക്രൂരഭാവവും''. ഇതുകേട്ട ഭാര്യ: ''അനാവശ്യം പറയരുതു്. ഒരു തുള്ളി അദ്ദേഹം കുടിക്കില്ല.'' ആരേണങ്ങൾ മുഴുവൻ വിററാലും കിടപ്പാടം ഒററിവയ്ക്കാൻ അയാൾ ശ്രമിച്ചാലും അതു് കുടിച്ചു കുടിച്ചു വരുത്തിവച്ച കടം വീട്ടാനാണെന്ന് അവൾക്കു തോന്നുകില്ല.

ഇങ്ങനെ പലരും ഡിസെപ്ഷന്റെ—വഞ്ചനയുടെ—ലോകത്താണ് ജീവിക്കുന്നതു്. ആരു് ഉപദേശിച്ചാലും ആരു സത്യം പറഞ്ഞുകൊടുത്താലും ആ ലോകത്തു ജീവിക്കുന്നവർ വിശ്വസിക്കില്ല. 'സുനന്ദ' വാരികയിൽ ''ക്ഷമാപണപൂർവം'' എന്ന ചെറുകഥയെഴുതിയ രമാദേവി താൻ എഴുതുന്നതൊക്കെ സാഹിത്യമാണെന്ന തെററിദ്ധാരണയിൽ കഴിഞ്ഞുകൂടുകയാണ്. അതൊരു ഡിസെപ്ഷന്റെ ലോകമാണെന്ന് പ്രായം കൂടിയ ഞാൻ പറഞ്ഞാൽ ശ്രീമതി വിശ്വസിക്കില്ല. അതുകൊണ്ട് അവർ അങ്ങനെതന്നെ കഴിയട്ടെ. മേരി കുടുംബത്തിലെ പ്രയാസങ്ങൾകൊണ്ട് വൈകിയാണ് ഓഫീസിലെത്തുക. ഭർത്താവ് ദൂരെ ജോലിനോക്കുന്നു. പെട്ടെന്നു് അയാൾക്കു രണ്ടു കത്തുകൾ കിട്ടുന്നു 'കൊന്നുകളയു'മെന്നു കാണിച്ച്. പ്രാണഭയത്താൽ അയാൾ സ്ഥലംമാററം മേടിച്ച് മേരി താമസിക്കുന്നിടത്ത് എത്തുമ്പോൾ അവളുടെ പ്രയാസങ്ങൾ ഇല്ലാതാവുന്നു. ഭീഷണിക്കത്തുകൾ അയച്ചതു് മേരിയുടെ ഓഫീസിലെ ഒരു ജോലിക്കാരൻ തന്നെയാണ്. മേരിയുടെ ക്ലേശങ്ങൾ ഒതുക്കുവാനായി അയാൾ തികഞ്ഞ കാരുണ്യത്തോടെ ചെയ്ത പ്രവൃത്തി മേരിയെയും ഭർത്താവിനെയും ആഹ്ലാദിപ്പിക്കുന്നു. എന്തൊരു കഥയാണിതു്! ഇതു് സാഹിത്യമാണെന്നു വിശ്വസിക്കുന്നവർ വഞ്ചനയുടെ ലോകത്തല്ലെങ്കിൽ വേറെ ഏതൊരു ലോകത്താണ് ജീവിക്കുന്നതു്?

* * *

അന്തരീക്ഷത്തിനു താഴെയുള്ളതിലെ

ല്ലാം 'ഇടങ്കോലിട്ട്' ലാഭമുണ്ടാക്കാൻ ശ്രമിക്കുന്നവരെക്കുറിച്ച്:

അവർ വിജയം പ്രാപിക്കുന്നില്ലെന്നു ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. കാരണം അന്തരീക്ഷത്തിനു താഴെയുള്ളതു് ഒരു വിശുദ്ധഭാജനമാണ്. അതിനെ തറുമാറാക്കുന്നതു് ആപത്തുനിറഞ്ഞ പ്രവർത്തനമാണ്. അങ്ങനെ താറുമാറാക്കിയാൽ ഫലം അതിനെ ദോഷപ്പെടുത്തുക എന്നതായിരിക്കും. അതിനെ പിടിച്ചെടുക്കുന്നവനോ? അവനു് അതു നഷ്ടമായിപ്പോകും. (ദൗ ദേ ജിങ്—Tao Te Ching. ചൈനീസ് ദാർശനികൻ ലൗത്സ–Lao–tzu—എഴുതിയ ഗ്രന്ഥം) എഴുത്തുകാർ പേനയെടുക്കുന്നതിനു മുൻപ് ഈ വാക്യങ്ങൾ ഓർമ്മിക്കുന്നതു് നന്ന്.

## ഈററാലോ കാൽവീനോ



ഒരു പ്രതിഭാസമായിരുന്ന കാൽവീനോ

പതിനെട്ട് അംഗങ്ങളുള്ള സ്വീഡിഷ് അക്കാഡമിയിലെ ഏററവും ശക്തനായ അംഗം ലുണ്ട്ക്വിസ്റ്റാണെന്ന് 'ന്യൂസ് വീക്ക്' ധ്വനിപ്പിച്ച് എഴുതിയിരിക്കുന്നു. ലെനിൻ സമ്മാനം നേടിയ ഇദ്ദേഹമാണത്രേ പാബ്ലോ നെരൂദയ്ക്കും വിതന്റേ ആലെഹാന്ദ്രയ്ക്കും (Vicente Aleixandre) മാർകേസിനും നോബൽ സമ്മാനം കിട്ടാൻ കാരണക്കാരൻ. 1983-ലെ സമ്മാനം ബ്രിട്ടീഷ് നോവലിസ്റ്റ് വില്യം ഗോൾഡിങ്ങിനു നല്കിയപ്പോൾ ലുണ്ട്ക്വിസ്റ്റ് ബഹളം കൂട്ടിയെന്നു നമ്മൾ അറിഞ്ഞു. ക്ലോദ് സീമൊങ്ങിന് (Claude Simon) അന്നേ സമ്മാനം കൊടുക്കേണ്ടതാണെന്ന് ലുണ്ട്ക്വിസ്റ്റ് പ്രഖ്യാപനം നടത്തി. 1913-ൽ ജനിച്ച ഈ ഫ്രഞ്ച് നോവലിസ്റ്റ് ഫ്രഞ്ച് ദാർശനികൻ ഗാസ്റ്റോങ് ബാഷ്ലാറിന്റെ (Gaston Bachelard) സിദ്ധാന്തങ്ങളിലാണ് വിശ്വസിക്കുന്നതെന്ന് മാർട്ടിൻ സേമർ സ്മിത്ത് പറയുന്നു. എല്ലാം അസ്ഥിരമാണ്. എല്ലാമൊരു പ്രവാഹമാണ് എന്നു് ബാഷ്ലാർ വിശ്വസിക്കുന്നു. ഈ സിദ്ധാന്തത്തിനു യോജിച്ച വിധത്തിൽ കഥാപാത്രങ്ങളെയും കഥാസന്ദർഭങ്ങളെയും അവതരിപ്പിക്കുന്നു ക്ലോദ് സീമൊങ്. ബോർഹെസ്, അമാദൂ, ഗ്യുന്തർ ഗ്രാസ്, ഗ്രേയം ഗ്രീൻ, കാർലോസ് ഫ്വേൻറസ്, വാർഗാസ് യോസ ഇവരിൽ ആർക്കെങ്കിലും സമ്മാനം കൊടുക്കാതെ ലുണ്ട്ക്വിസ്റ്റ് അതു് ക്ലോദ്സീമൊങ്ങിനു കൊടുക്കുമോ? ഏതായാലും നോബൽ സമ്മാനത്തിന് അർഹതയുണ്ടായിരുന്ന ഈററാലോ കാൽവീനോ അടുത്ത കാലത്തു് അന്തരിച്ചു. അദ്ദേഹത്തിന്റെ If on a Winter's Night (നോവൽ), Marcovaldo (കഥകൾ), Adam, One Afternoon (കഥകൾ) Invisible Cities (നോവൽ) Italian Folktales (നാടോടിക്കഥകൾ) ഈ ഗ്രന്ഥങ്ങൾ ഞാൻ വായിച്ചിട്ടുണ്ട്. ഓരോ വാക്യംകൊണ്ടെങ്കിലും ഇവയുടെ സവിശേഷത സൂചിപ്പിക്കാൻ ഇവിടെ സ്ഥലമില്ല. അന്യാദൃശങ്ങളായ കലാസൃഷ്ടികൾ എന്നു മാത്രമേ പറയാനാവൂ.



മാറെറാലി—ഗോൾഡിങ്

കാൽവീനോയുടെ ഏററവും പുതിയ പുസ്തകമായ Mr. Palomar (തർജ്ജമ പ്രത്യക്ഷപ്പെട്ട കാലത്തെ അവലംബിച്ചാണ് പുതിയ പുസ്തകമെന്നു പറഞ്ഞതു്) അസാധാരണത്വമുള്ള കൃതിയാണെന്നു നിരൂപകർ പറയുന്നു. വസ്തുക്കളുടെയും വസ്തുതകളുടെയും ഉപരിതലങ്ങളെ ശരിയായി മനസ്സിലാക്കിയാലേ അവയുടെ അഗാധതയിലേക്കു പോകാനാവൂ എന്നതാണ് ഈ കൃതിയുടെ പ്രമേയം. ആ ഉപരിതലങ്ങൾ അനന്തങ്ങളും. He soared into phenomenal realms എന്ന് ടൈം വാരിക വാഴ്ത്തിയ കാൽവീനോ 61-ാമത്തെ വയസ്സിൽ മരിച്ചു. ജീവിച്ചിരുന്നാൽ തന്നെ സ്വീഡിഷ് അക്കാഡമി അദ്ദേഹത്തിനു സമ്മാനം കൊടുക്കുമെന്ന് എങ്ങനെ കരുതാനാണ്? പേൾബക്ക്, സ്റ്റൈൻബക്ക്, ഗോൾഡിങ് ഇവരെല്ലാം വാങ്ങിയ സമ്മാനം കാൽവീനോക്കു കിട്ടാത്തതും ഒരു കണക്കിൽ നന്നായി.

## ലോനപ്പൻ നമ്പാടൻ

'വ്യക്തിപരമായ നിന്ദ'യാണു് കേരളത്തിലെ വാരികകളിൽ വരുന്ന ഹാസ്യചിത്രങ്ങളിൽ കൂടുതലുള്ളതു് എന്നു് ലോനപ്പൻ നമ്പാടൻ അഭിപ്രായപ്പെട്ടതായി കുങ്കുമംവാരികയിൽ കണ്ടു. സത്യമാണു് അദ്ദേഹം പറഞ്ഞതു്. ഹാസ്യചിത്രകാരന്റെ രേഖകളിൽനിന്നു് ഹാസ്യത്തിന്റെ തിളക്കമല്ല ഉണ്ടാകുന്നതു്; അസഭ്യപദങ്ങളുടെ ആളിക്കത്തലാണു്. ലോകത്തുള്ള സകല തെറിവാക്കുകളും ആ രേഖകളിൽനിന്നു തെറിച്ചുവീഴുന്നു. അതുണ്ടാകുമ്പോൾ ഹാസ്യചിത്രകാരൻ ചെളിയിൽ താഴ്ന്നു താഴ്ന്നു പോകുകയാണെന്ന പരമാർത്ഥം അയാളൊട്ട് അറിയുന്നുമില്ല. കാർട്ടൂൺ ക്യാമ്പുകളിലെത്തുന്ന യഥാർത്ഥ ഹാസ്യചിത്രകാരന്മാർ, പ്രതിഭാശാലികൾ ഇയാളെപ്പോലുള്ളവരെ പിടിച്ചുപൊക്കാൻ ശ്രമിക്കാറുണ്ട്. ഫലമില്ല. മാലിന്യത്തിന്റെ ഭാരം കൊണ്ടു് അവർ കൂടുതൽ താഴ്ന്നുപോകുന്നതേയുള്ളു. രക്ഷകരായി എത്തുന്നവരെക്കൂടി അവർ ചിലപ്പോൾ തങ്ങളുടെ ഗർത്തത്തിലേക്കു വലിച്ചിടുകയും.

കല പാവനമാണു്. വ്യക്തിശത്രുതയുടെ പേരിൽ അതിനെ വ്യഭിചരിക്കരുതു ചിത്രകാരൻ. ''വയലാർ രാമവർമ്മ എന്നെ അവഗണിച്ചു. ഞാൻ അയാളെക്കുറിച്ച് നോവലെഴുതും.'' എന്നു നോവലിസ്റ്റ്. (എഴുതി) ''എന്റെ കഥ മോശമാണെന്ന് അയാൾ പറഞ്ഞു. ഞാൻ അയാളെ ആക്ഷേപിച്ചു കഥയെഴുതും.'' എന്നു കഥാകാരൻ. (കഥയെഴുതി). ''അരവിന്ദനെയും യേശുദാസിനെയും കൃഷ്ണനെയും രാജുനായരെയും അയാൾ വാഴ്ത്തുന്നു. എന്നെക്കുറിച്ച് അയാൾ മിണ്ടുന്നതേയില്ല. ഞാൻ അയാളെ അടുത്ത വാരികയിൽ 'വച്ചേക്കാം'' എന്നു ചിത്രകാരൻ. (വച്ചു) ഈ മാനസിക നിലയൊക്കെ അധമമാണ്. എനിക്ക് ഒ. വി. വിജയനോടു വിരോധമുണ്ടെന്നിരിക്കട്ടെ. വേണമെങ്കിൽ എനിക്ക് അദ്ദേഹത്തെ നേരിട്ടു 'ഡീൽ' (deal) ചെയ്യാം. അല്ലാതെ നല്ലയാളായ അദ്ദേഹത്തെ ചീത്തയാളാക്കി ലേഖനമെഴുതുകയല്ല വേണ്ടതു്. അദ്ദേഹത്തിന്റെ സുന്ദരമായ 'ഖസാക്കിന്റെ ഇതിഹാസം' വിരൂപമാണെന്നു് എഴുതിപ്പിടിപ്പിക്കുകയല്ല വേണ്ടതു്. അങ്ങനെ ചെയ്താൽ ഞാൻ ഹീനരിൽ ഹീനനാണു്. ഇന്നത്തെ ഈ ആബ്സെഷനെതിരായി— മാർഗ്ഗഭ്രംശത്തിനെതിരായി—ലോനപ്പൻ നമ്പാടൻ ശബ്ദമുയർത്തിയതു നന്നായി.

* * *

അറുപതുവയസ്സായ സ്ത്രീ ഇരുപതു വയസ്സുള്ളവളെപ്പോലെ ചിരിക്കുന്നതു് ഞാൻ കണ്ടിട്ടുണ്ട്. ജുഗുപ്സാവഹമാണു് അക്കാഴ്ച. എഴുപതുകാരനെ വയസ്സിന്റെ പേരിൽ വിമർശിക്കുന്നതു ശരിയല്ല. എങ്കിലും എഴുപതുകഴിഞ്ഞ അയാൾ തെറി എഴുതുമ്പോൾ വായനക്കാർക്കു ജുഗുപ്സ.



# ചരിത്രരേഖകൾ

എന്റെ മുത്തച്ഛൻ ഒരു മതത്തിലും വിശ്വസിച്ചിരുന്നില്ല. എന്റെ അച്ഛൻ പാർസി ആണ്. അമ്മ ഇന്ദിര, തന്റെ ജീവിതത്തിന്റെ ഒട്ടു കാലം മതനിഷ്ഠയില്ലാത്തയാളായിരുന്നു. എന്റെ ഭാര്യ സോണിയ ക്രിസ്ത്യാനിയാണ്. അതിനാൽ ഞങ്ങളുടെ വീട്ടിൽ ഒരു മതത്തിന്റെയും പ്രശ്നമില്ല.

—രാജീവ് ഗാന്ധി

ഇന്ദിരാ ഗാന്ധിക്ക് ഉദകക്രിയ ചെയ്യവേ രാജീവ് പൂണൂലിട്ടതോ?

* * *

നക്സൽ നേതാവ് നാഗഭൂഷൺ പട്നായിക്കിനോട് ചോദ്യം: ഇന്ത്യൻ ജനാധിപത്യത്തെപ്പററി എന്താണഭിപ്രായം?

ഉത്തരം: ഇതു് വേഷപ്രച്ഛന്നമായ ഫാസിസമാണ്. പാർലമെൻററി ജനാധിപത്യത്തിന്റെ നേരിയ ആവരണം ഏതു നിമിഷവും കീറപ്പെടാം; അടിയന്തരാവസ്ഥയുടെ കാളിമ പുറത്തു വരാം.

ഈ അഭിപ്രായമുള്ള ഒരു പുതിയ നേതാവു കൂടിയുണ്ട്. തിരുവനന്തപുരത്തുകാരൻ. പേരു് ഫിലിപ്പ് എം. പ്രസാദ്.

* * *

പ്രധാനമന്ത്രിമാരെ പ്രശംസിക്കുന്നതു് നമ്മുടെ വ്യവസായികളുടെ ഒരു ശീലമായിട്ടുണ്ട്.

—ചരത്റാം, വ്യവസായപ്രമുഖൻ

പ്രസിഡൻറുമാരുടെ ഒരു ഗതികേട്!

* * *

ഏഷ്യയുടെ അഭിമാനഭാജനമായി തിരിച്ചുവന്ന പി. ററി. ഉഷ, ഡെൽഹിയിൽ തിരിഞ്ഞുനോക്കാനാളില്ലാതെ നാലഞ്ചുനാൾ കഴിയേണ്ടിവന്നു. ഉത്തരേന്ത്യക്കാരി അല്ലാത്തതിനാലാവണം, നാട്ടിലേക്ക് തിരിച്ചുപോകാൻ ഒടുവിൽ കോച്ച് നമ്പ്യാരും ഉഷയുംകൂടിത്തന്നെ പോയി റെയിൽവേ ടിക്കററ് ബുക്ക് ചെയ്യേണ്ടിവന്നു.

—പത്രവാർത്ത

ഇതൊക്കെ കുറേവർഷം മുമ്പുതന്നെ ആലോചിക്കേണ്ടതായിരുന്നില്ലേ ? ഉഷയ്ക്കു പേരൊന്നു മാററിക്കൂടായിരുന്നോ — വല്ല ഉഷാഖന്നയെന്നോ ഉഷാകപൂറെന്നോ മറേറാ.

* * *

കർണ്ണാടകസംഗീതം കർണ്ണാടകത്തിൽനിന്നും ഉണ്ടായതല്ല; കേരളത്തിൽനിന്നുണ്ടായതാണ്. 'കർണ്ണാടം' എന്ന വാക്കിന് തമിഴിൽ 'കേരളം' എന്നാണർത്ഥം.

—ഡോ. ബാലമുരളീകൃഷ്ണ.

കേരളപുത്രിയാണ് ശ്രീ യോപാശ യെന്നും ചോവൻലായി ആണ് ചൗ–എൻലായി എന്നും പണ്ടു വേറെ ചിലരും പറഞ്ഞുകേട്ടിട്ടുണ്ട്.

* * *

ജഡ്ജിമാർ സ്വന്തം താൽപര്യങ്ങൾക്ക് ഊനം തട്ടാത്ത വിധത്തിലാണ് കേസ്സുകൾ വിധിക്കുന്നതു്. ഇക്കാര്യം ആരെങ്കിലും വെളിച്ചത്താക്കിയാൽ അവർ ഉടനെ കോർട്ടലക്ഷ്യത്തിനു നടപടികളെടുക്കും. അല്ലെങ്കിൽ തികഞ്ഞ അതൃപ്തിപ്രകടിപ്പിക്കും. ജഡ്ജിമാരും വക്കീലന്മാരും തമ്മിലുള്ള രഹസ്യക്കൂട്ടുകെട്ട് കോടതികളിൽ നടക്കുന്ന ഇത്തരം ക്രമക്കേടുകൾ പൊതുജനങ്ങളിൽനിന്ന് ഒളിച്ചുവയ്ക്കാൻ സഹായിക്കുന്നു.

— വി. ആർ. കൃഷ്ണയ്യർ

ഇനിയും സമയമുണ്ട്. തലശ്ശേരിയിൽ നിന്ന് നിയമസഭയിലേക്ക മത്സരിക്കാം; പഴയപടി സ്വതന്ത്രനായിത്തന്നെ. ജയിച്ചുവന്ന് കോടതികളെ പരിഷ്കരിക്കാൻ എന്തെങ്കിലും ചെയ്യാം.

* * *

മററാരെയെങ്കിലും കല്യാണംകഴിക്കാൻ ഞാൻ എന്റെ ഭർത്താവിന് സമ്മതം നൽകിയിട്ടില്ല. എന്റെ ഭർത്താവ് വല്ലപ്പോഴും ഏതെങ്കിലും സ്ത്രീയെ സന്ദർശിക്കുന്നുവെങ്കിൽ, അവർ അദ്ദേഹത്തിന്റെ ഭാര്യയാവുന്നതെങ്ങനെ? വെപ്പാട്ടിയോ മറേറാ ആകാം.

—ഹിന്ദി സിനിമാതാരങ്ങളായ രാജ് ബബ്ബാറും സ്മിതാപാട്ടിലും തമ്മിലുള്ള ബന്ധത്തെപ്പററി ബബ്ബാറിന്റെ ഭാര്യ 'ഫിലിം ഫെയറി'ൽ എഴുതിയ ലേഖനത്തിൽ നിന്ന്.

ഈ അവസാനം പറഞ്ഞ സാധനം ആകാനുള്ള അവകാശമെങ്കിലും സ്മിതയ്ക്ക് അനുവദിച്ചു കൊടുത്തുകൂടെ?

* * *

വെടിയുണ്ട ഉതിർക്കാത്ത തോക്കുപോലെയാണ് ഇതേവരെയും ഭരണഘടന.

—ചീഫ് ജസ്റ്റീസ് ഭഗവതി

ഭരണഘടന പഠിച്ച് കവിയായിത്തീരുകയും ചെയ്യാമല്ലോ, ചീഫ് ജസ്റ്റീസ്!

* * *

ഞാൻ പത്രക്കാരെ 'പട്ടികൾ' എന്നു വിളിച്ചു എന്നു പറയുന്നതു ശരിയല്ല. സംസാരത്തിനിടയിൽ 'പാർട്ടിക്കാർ' എന്നു ഞാൻ ഉപയോഗിച്ചിരുന്നു. ഒരു പത്രലേഖകൻ അതു് 'പട്ടികൾ' എന്നോ മറ്റോ തെററിദ്ധരിച്ചു.

—മന്ത്രി പി. കെ. വേലായുധൻ

'പട്ടികൾ' എന്നു പറയേണ്ടിവരുമ്പോൾ മന്ത്രി വേലായുധൻ എന്തായിരിക്കും പറയുക?

* * *

പ്രധാനമന്ത്രിക്ക് കരാറുകൾ ഒപ്പിടുന്നതിന്റെ തിരക്കൊഴിഞ്ഞു് നേരമില്ല. അദ്ദേഹം മിസോറാമിനെ മറന്നു എന്നു തോന്നുന്നു. ഞങ്ങൾക്കായി അദ്ദേഹത്തിനു സമയമില്ലായിരിക്കാം.

—മിസോ നേതാവ് ലാൽഡെംഗ

മിസോറാമിന്റെ കാര്യം എ. കെ. ആൻറണിയെയോ മറേറാ ഏല്പിച്ചിട്ടുണ്ടാവണം.

* * *

ദലീപ് ട്രോഫിക്കു കളിക്കാൻ വന്ന് തിരുവനന്തപുരത്തെ മസ്കററ് ഹോട്ടലിൽ തങ്ങിയ ക്രിക്കററർമാരുടെ മുറിയിൽ രാത്രി സമയം കുറേ മലയാളിയുവതികളെ കയറിച്ചെന്ന് പററിക്കൂടി. ഒടുവിൽ പൊലീസുചെന്ന് അവരെ പുറത്താക്കേണ്ടിവന്നു.

—പത്രവാർത്ത

ആണുങ്ങളില്ലാത്ത വല്ലവീട്ടിലേയും ഗജരാജ 'കടി'കളുടെ ലിബ്ബിംഗ് വല്ലതും ഈ പൊലീസിനു മനസ്സിലാകുമോ!